License No. 371. Dated 10-10-37.

# വൈദ്യസാരഥി.

വാല്യം 12. } 1123 തുലാം. { ലക്കം 7.



EDITOR:- N. S. MOOSS, (VAYASKARA)

വാർഷികവരിസംഖ്യ രൂ. ൩. ഒററപ്രതിക്കു് അണ 4.

# വൈദ്യസാരഥി.

കേരളത്തിലെ

ഏക സംസ്കൃത മലയാള വൈദ്യമാസിക.

| വാല്യം 12. | 1123 തുലാം. | ലക്കം 7. |
|---|---|---|

## മംഗളം.

—*—

രിപോർജ്ജയേ സാരഥിവന്മഹീപതേഃ
സഹായതാം വൈദ്യഗണസ്യ രുഗ്ജയേ
പ്രപദ്യമാനേയമതീവ മാസികാ
സദാ പരം ശുംഭതു വൈദ്യസാരഥിഃ

വൈദ്യൻ, പി. രാമൻമേനോൻ.

# വിഷവിജ്ഞാനീയം.

(പി. ടി. കെ. നമ്പ്യാർ, അയ്യന്തോൾ.)

മൂഷികവിഷവും ചികിത്സയും.—

"ജ്യോത്സ്നിക" തുടങ്ങിയ വിഷവൈദ്യഗ്രന്ഥങ്ങളിൽ മൂഷികവർഗ്ഗത്തെ പതിനാറുതരമായി വേർതിരിച്ച് അവയുടെ വിഷത്തിന്നു പ്രത്യേകം ചികിത്സയും നിർദ്ദേശിക്കുന്നുണ്ട്. വാഗ്ഭടൻ അഷ്ടാംഗഹൃദയത്തിൽ പതിനെട്ടുതരം എലികളുടെ പേർ പറയുന്നുണ്ട്. മൂഷികവിഷം എല്ലാംതന്നെ കഫപ്രധാനമായതുകൊണ്ടായിരിക്കണം വാഗ്ഭടൻ ഓരോ ജാതിക്കും പ്രത്യേകം ചികിത്സ വിധിക്കുവാൻ മുതിരാതിരുന്നതു്.

എലിയുടെ ശുക്ലം ശരീരത്തിലേല്ക്കുവാനിടയാവുക, നഖംകൊണ്ടുള്ള മാന്തലേല്ക്കുക, കടി ഇങ്ങനെ മൂന്നു പ്രകാരത്തിലാണ് എലിവിഷം മനുഷ്യനിൽ ഏൽക്കുന്നതു്. ശുക്ല സംബന്ധവും മാന്തലുംകൊണ്ടു് കാൎയ്യമായ ഉപദ്രവങ്ങളൊന്നാം ആൎക്കും ഉണ്ടായിക്കണ്ടിട്ടില്ല. കടിയാണു്, വ്യാപത്തിന്നിടയാക്കുന്നതു്. എലി കടിച്ചാൽ ചിലപ്പോൾ മൂന്നോ നാലോ ദിവസത്തേക്കു് കടിച്ചദിക്കിൽ വേദനയും നീരും അനുഭവപ്പെട്ടു് കുറച്ചുദിവസത്തിനുള്ളിൽ വ്രണം ഉണങ്ങിയപോലെ കാണപ്പെടും. പിന്നെ ചില ആഴ്ചകളോ മാസങ്ങളോ കഴിഞ്ഞാൽ കടിപ്രദേശത്തു് വേദന, നീരു്, പഴുപ്പു് ഇവ കാണുകയും മററു പല ഉപദ്രവങ്ങളും നേരിടുകയും ചെയ്യുന്നു. എലിവിഷം സാരമില്ലെന്നുവെച്ചു് ചികിത്സിക്കാതിരിക്കുന്നതു് വലിയ അബദ്ധമാണു്. തല്ക്കാലം പറയത്തക്ക ഉപദ്രവങ്ങളൊന്നും ഉണ്ടായില്ലെങ്കിലും കാലക്രമത്തിൽ അതു് പല തകരാറുകൾക്കും അഥവാ മരണത്തിന്നുതന്നെയും ഇടവരുത്തിയേക്കും. അതുകൊണ്ടു് ഉടനേതന്നെ വേണ്ട പ്രതിക്രിയ ചെയ്താൽ പിന്നെ ഭയത്തിന്നവകാശമില്ല.

എലിവിഷം ശരീരത്തിലെ ഓരോ ധാതുക്കളിലും വ്യാപിക്കുന്നതോടുകൂടി ദേഹത്തിനു വിളൎപ്പു്, ശരീരത്തിൽ അവിടവിടെ മുഴകൾ ഉണ്ടാവുക, നീരു്, വൃത്താകാരത്തിലുള്ള ചൊറി, തലചുററൽ, രുചിക്ഷയം, തുള്ളപ്പനി, ശരീരമാകെ വേദന, ക്ഷീണം, വിറയൽ, സന്ധികളെല്ലാം പിളക്കുന്നതുപോലെ തോന്നുക, കടിപ്രദേശത്തുനിന്നും മുഴകൾ പൊട്ടി അതിൽനിന്നും വെള്ളമൊലിക്കുക, രോമാഞ്ചം, മോഹാലസ്യം, എലിക്കുഞ്ഞിൻെറ ആകൃതിയിലുള്ള കഫക്കട്ടകൾ ഛൎദ്ദിക്കുക എന്നീ ഉപദ്രവങ്ങൾ കാലക്രമത്തിൽ അനുഭവപ്പെടുന്നു.

മോഹാലസ്യം, ദേഹത്തിലാകെ നീരു വരികയും നിറം മാറുകയും ചെയ്യുക, പഴുപ്പ്, ചെവി കേൾക്കായ്ക, പനി, തലക്കനം, ഛൎദ്ദിക്കുന്നതിൽ ചോര കലൎന്നിരിക്കുക, എന്നീ ലക്ഷണങ്ങൾ അസാദ്ധ്യചിഹ്നങ്ങളാണു്.

വസ്തിപ്രദേശം നീരുവന്നു വീക്കുക, ചുണ്ടു് കരിവാളിക്കുക, എലിയുടെ ആകൃതിയിലുള്ള മുഴകൾ ശരീരത്തിലാകെ നിറയുക; ദേഹത്തിന്റെ സ്വാഭാവികമായുള്ള ഗന്ധം മാറി ചൊറിച്ചുണ്ടന്റെ (ചെറിയ ഒരു തരം എലി) ഗന്ധമാവുക ഇത്യാദി ഉപദ്രവങ്ങൾ കണ്ടാൽ അതിൽനിന്നും രക്ഷപ്പെടുക സാദ്ധ്യമല്ല.

എലി കടിച്ച ഉടനെ കടിപ്പെട്ട സ്ഥലത്തും അതിനുചുററുപാടും പശുവിൻനെയ്യ് പുരട്ടി പൂച്ചയെക്കൊണ്ടു നക്കിക്കുന്നതു് എലിവിഷം ശമിക്കുവാൻ വളരെ വിശേഷമാണു്. അട്ടയിട്ടോ മററുവിധത്തിലോ കടിപ്രദേശത്തുനിന്നും ചോര നീക്കുന്നതും ഗുണകരമാണു്.

1. ഒന്നരതവി പശുവിൻപാലിൽ പൂണ്ടുൽപരുത്തിയില നെല്ലിക്കയോളം അരച്ചുകലക്കി (ഇതിന്റെ ഇല വാട്ടിപ്പിഴിഞ്ഞ നീരു് 1 ഔൺസ് ചേർത്തും സേവിയ്ക്കാം) ഒരു കഴഞ്ചം കനൽക്കട്ട മിനുസമായി പൊടിച്ചതും ഗൌളിമുട്ടയോളം ചുണ്ണാമ്പും ചേർത്തു് ഒരു ഇലക്കമ്പിളിലാക്കി, രാവിലെ കഴുത്തോളം വെള്ളത്തിൽനിന്നു് സേവിച്ചു് താടി വിറയ്ക്കുന്നതുവരെ മുങ്ങുക. ജലദോഷം വരാതിരിപ്പാൻ കുരുമുളകോ, രാസ്നാദിപൊടിയോ ഇട്ടു മൂപ്പിച്ച എണ്ണ തലയിൽ തേച്ചിരിക്കണം. കുളികഴിഞ്ഞു തോർത്തിയാൽ കുരുമുളകുപൊടി ശിരസ്സിലിട്ടു തിരുമ്പുക. പനിയോ നീരിളക്കമോ ഉണ്ടെങ്കിൽ ഈ ഔഷധം ഉപയോഗിക്കരുതു്. ഈ പ്രയോഗം എലി കടിച്ചു് 90 നാഴിക (ഒന്നര ദിവസം) യ്ക്കു മുൻപു് ചെയ്യേണ്ടതാണു്.

2. ഒന്നരതവി പാലിൽ പുഷ്കരമൂലം തനിച്ചോ, അങ്കോലവേരും, നൂൽപരുത്തിയിലയും സമം ചേർത്തരച്ചതോ നെല്ലിക്കയോളം കലക്കി മേൽപ്രകാരം സേവിക്കുക.

3. വെള്ളെരുക്കില വാട്ടിപ്പിഴിഞ്ഞ നീരു് 1 ഔൺസും സമം നല്ലെണ്ണയും ചേർത്തു് മൂന്നുദിവസം അതിരാവിലെ സേവിക്കുക.

4. നാലുപലം നീലമരിവേർ നാലിടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് രണ്ടുനാഴിയാക്കി പിഴിഞ്ഞരിച്ചതിൽ 4 കഴഞ്ച്യ ചാണകപ്പൊടി കല്ക്കൻചേത്ത് ഉരി എണ്ണയും ഒഴിച്ച് കാച്ചി അരിച്ച് 7 ദിവസമായി സേവിക്കുക.

5. കരളകത്തിൻവേർ, അഘോരിവേർ, പാടക്കിഴങ്ങ്, അവില്പൊരിവേർ, വയമ്പ്, വെളുത്ത ശഖ്പുഷ്പത്തിൻവേർ. ചന്ദനം, നറുനീണ്ടിക്കിഴങ്ങ് ഇവ സമം വെളുത്ത അടമ്പിൻെറ ഇല എല്ലാററിനുസമവും ചേത്ത് അരച്ചതു് ഒരു താന്നിക്കയോളം ഒന്നരതവി പാലിൽ കലക്കി ഏഴുദിവസം രാവിലെ സേവിക്കുക. ഇതുതന്നെ പുരട്ടുകയും ചെയ്യുക.

6. ചെറുചീരവേർ, നെന്മേനിവാകപഞ്ചാംഗം, അങ്കോലവേർ, നീലമരിവേർ, അരയാലിൻവേരിന്മേൽതൊലി, വെള്ളെരുക്കിൻവേർ ഇവയിലേതെങ്കിലും ഒന്നരച്ച് നെല്ലിക്കയോളം ഒന്നരതവി പാലിൽ കലക്കി ഏഴ ദിവസം സേവിക്കയും പുരട്ടുകയും ചെയ്യുക.

7. വെളുത്ത എരുക്കിൻ പൂക്കുല അട്ടപ്പിൻമുകളിൽ കെട്ടിത്തൂക്കി ആറു മാസം കഴിഞ്ഞാലെടുത്ത് മിനുസമായി പൊടിച്ച പൊടി ഒരു പലം, ഇന്തുപ്പുപൊടിച്ചതു് 3 കഴഞ്ച്, പൊൻകാരം തീയിൽ കാട്ടി പൊരിച്ച് പൊടിച്ചതു് ഒന്നരകഴഞ്ച് ഇവഎല്ലാംകൂടി യോജിപ്പിച്ചുവെക്കുക. ഇതിൽനിന്നും ഒന്നരകഴഞ്ചുപൊടിവീതം തേനിൽ ചാലിച്ച് പതിവായി രണ്ടുനേരവും സേവിക്കുക.

8. ഉമ്മത്തില, എരുക്കില, വേലിപ്പരുത്തിയില ഇവ സമം ചതച്ചുപിഴിഞ്ഞെടുത്ത നീരിൽ കുറച്ചു കായം ചാലിച്ചു ചേത്ത് കടിവായിൽ തോരാതെ പുരട്ടുക.

മേൽവിവരിച്ച ഔഷധങ്ങളിലേതെങ്കിലും ഉപദ്രവങ്ങൾ തീരെ വിട്ടുമാറുന്നതുവരെ ഉപയോഗിക്കുക.

വളരെ പഴക്കം ചെന്നതും പല ഉപദ്രവങ്ങളോടുകൂടിയതുമായ എലിവിഷത്തിന്നു രോഗിയുടെ ദേഹബലവുംമററും

നോക്കിയറിഞ്ഞു് വമനവിരേചനങ്ങളെ ചെയ്യതിനുശേഷം താഴെ പറയുന്നവിധം ചികിത്സിക്കണം. ഔഷധം ഉപയോഗിച്ചുകൊണ്ടിരിക്കുന്നസമയത്തും ആഴ്ചയിലൊരിയ്ക്കൽ ത്രിഫലയോ ഹരീതകിയൊ മാണിഭദ്രമൊ ചൂടുവെള്ളത്തിൽ കലക്കി സേവിച്ചു് വയറിളക്കേണ്ടതാണു്.

കരളകത്തിൻവേർ, അവില്പൊരിവേർ (ഇതു് വെളുത്ത ജാതിയാണു് കൂടുതൽ നല്ലതു്) ഇവകൊണ്ടുള്ള കഷായജലത്തിൽ നാലിലൊരുഭാഗം പശുവിൻനെയ്യും ചുക്കു്, കുരുമുളകു്, തിപ്പലി ഇവ നാഴി നെയ്യിനു 8 കഴഞ്ചുവീതം കല്ക്കനം ചേർത്തു കാച്ചിയരിക്കുക.

നെന്മേനിവാകപഞ്ചാംഗം, ചുക്കു്, കുരുമുളകു്, തിപ്പലി, കരളകത്തിൻവേർ, വയമ്പു്, കറുകൊത്തൊണ്ടു്, ചന്ദനം, അമൃക്കുരം, തകരം, ശീമക്കൊട്ടം, മുത്തങ്ങാ, വേപ്പിൻതൊലി, പാടക്കിഴങ്ങു്, നീലമരിവേർ, വെള്ളെരുക്കിൻവേർ ഇവ സമം കഷായംവെച്ചതിൽ മേൽ പറഞ്ഞ നെയ്യു് മേമ്പൊടിചേർത്തു് (മഹനംപോലെ അരഉരുപ്പികാത്തുക്കമോ ഒരുറുപ്പിക തൂക്കമോ ചേർക്കാം) രാവിലെയും, വില്വാദിഗുളികയൊ താഴെ പറയുന്ന ഗുളികയോ അരച്ചുചേർത്തു് വൈകുന്നേരവും കഷായം സേവിക്കുക.

ഇന്തുപ്പു്, കായം, മഞ്ചട്ടി, പിച്ചകമൊട്ടു്, മനയോല, (പെരുനാരങ്ങനീരിലൊ ഇഞ്ചിനീരിലൊ 7 ദിവസം ഭാവന ചെയ്യുക) ഇവ സമം പശുവിൻചാണകച്ചാറുചേത്തരച്ചു് ഉണക്കിയതിന്റെ ശേഷം അങ്കോലത്തൊലി ചതച്ചുപിഴിഞ്ഞനീരിൽ വീണ്ടും അരച്ചു് കടലയ്ക്കാ വലിപ്പത്തിൽ ഗുളികയുരുട്ടി നിഴലിലുണക്കി വെയ്ക്കുക. ഇതു എല്ലാ എലിവിഷത്തിനും സേവിയ്ക്കുവാൻ നന്നു്. മോഹാലസ്യമുണ്ടെങ്കിൽ ഈ ഗുളിക അരച്ചു നസ്യവും, വില്വാദി ഗുളിക അരച്ചു് അഞ്ജനവും ചെയ്യുക.

കുറുന്തോട്ടിവേർ, ചെങ്ങഴിനീതൽ, നെല്ലിക്കാത്തൊണ്ടു് ഇവ കഷായംവെച്ചതിൽ ചിററമൃതു്, കൂവളത്തില, കൊഴുപ്പ,

കഞ്ഞുണ്ണി ഇവ സമം ഇടിച്ചുപിഴിഞ്ഞ നീര ചേൎത്തു് ഇരട്ടിമധുരം, ദേവതാരം, വരട്ടുമഞ്ഞൾ, മഞ്ചട്ടി, വയമ്പു്, ത്രിഫലത്തൊണ്ടു്, തിപ്പലി, ചന്ദനം, ഏലവൎങ്ഗത്തൊലി, അമുക്കുരം ഇവ അരച്ചു് കല്ക്കൻചേൎത്തു് എണ്ണയും സമം പാലും കൂട്ടി കാച്ചിയരിക്കുക. ഈ എണ്ണ തേച്ചു്, വാകാ-ഞാംഗം ചതച്ചിട്ടുവെന്ത വെള്ളം ചെറുചൂടോടെ മേലും തിളപ്പിച്ചാറിയവെള്ളം തലയിലും ഒഴിച്ചു് കുളിക്കുക.

മരുന്നുപയോഗിക്കുമ്പോൾ പത്ഥ്യമായിരിക്കേണ്ടതാവശ്യമാണു്. പനിയുണ്ടെങ്കിൽ ചുക്കു ചതച്ചിട്ടുവെച്ച കഞ്ഞി കുടിക്കുകയാണു് നല്ലതു്. എണ്ണതേച്ചുകുളിയും അരുതു്. ഈപ്രകാരം ഉപദ്രവങ്ങളെല്ലാം വിട്ടുപോകുന്നതുവരെ മരുന്നുപയോഗിക്കണം. കടിച്ചുദിക്കിൽ തഴമ്പോ വേദനയോ തീരെ ഇല്ലെങ്കിൽ വിഷം ശരീരത്തിൽനിന്നും തീരെ വേർപെട്ടു എന്നു് തീർച്ചയാക്കാം.

---

## അഷ്ടപത്രതൈലം.

അഷ്ടപത്രം തൈലത്തിൽ ആമലകത്തിന്നു നെല്ലിയുടെ ഇല ചേൎക്കുന്നതു് അനുഭവത്തിന്നും യുക്തിക്കും യോജിച്ചതല്ല തന്നെ. എല്ലാററിൻേറയും ഇലകൾ മാത്രം ചേൎക്കാനാണു് യോഗകൎത്താവിന്നുദ്ദേശമെങ്കിൽ 'വിലചകാരസ്കൂരദളം' 'നാഗവല്ല്യഗ്രം' എന്നിങ്ങനെ പ്രത്യേകം എടുത്തുപറയേണ്ടിയിരുന്നില്ല. കഞ്ഞുണ്ണി, ഉഴിഞ്ഞ, അമൃതു്, പടോലം ഇവയുടെ തണ്ടോടുകൂടിയാണു് സാധാരണ ചേൎത്തുവരുന്നതും ചേൎക്കേണ്ടതും. ആമലകത്തിന്നു പച്ചനെല്ലിക്കതന്നെയാണു്

ചെയ്യേണ്ടതു്. ഗുണവും അതിനുതന്നെയാണു്. 'ദശമൂല' ത്തിൽ വേരല്ലാത്ത തെരിഞ്ഞിലും, 'ദശപുഷ്പ'ത്തിൽ പൂക്കൾ ക്കുപകരം മുഴുവനും ഇലകളുമാണല്ലോ ചേൎത്തുവരുന്നതു്. അ തെന്തുകൊണ്ടാണു്? അതിനാൽ പേരുമാത്രം അടിസ്ഥാന മാക്കി കാൎയ്യം നിൎണ്ണയിക്കുന്നതു് പലപ്പോഴും അബദ്ധമാകാ നിടയില്ലേ.

(പി. ടി. കെ. എൻ.)

---

# അഷ്ടപത്രംതൈലം.

(ഡാ: എൻ. വി. കുഞ്ഞിക്കണ്ണൻ. ആൎയ്യവൈദ്യൻ.)

12-ാംവാല്യം 4-ാം ലക്കം "വൈദ്യസാരഥി"യിൽ "പ്രശ്നോത്തരങ്ങൾ അഥവാ സംശയനിവൃത്തികൾ" എന്ന തലക്കെട്ടിൽ ഒരു പുതിയ പ്രസ്ഥാനം ആരംഭിച്ചതായി കണ്ടു. വളരെ സന്തോഷിക്കുന്നു. കൂടാതെ അതിൽ വള രെയധികം ക്രമം ബഹുമാനവും ഉള്ളവനാണു് ഞാനും. അതിൽ എനിക്കു ചിലതു പറയുവാനും തദ്വാരാ എന്റെയും സംശയനിവൃത്തി വരുമെന്നും തോന്നിയതുകൊണ്ടുമാത്രം എഴുതുന്നതാണു്. അല്ലാതെ വെറും ഒരു വാദമുഖത്തിനുവേ ണ്ടിയല്ലാ എന്നു് തന്നെ പറയുന്നതു് നിങ്ങളുടെ പ്രസ്ഥാന ത്തെക്കുറിച്ചുള്ള ആമുഖം അതിലംഘിച്ചുവെന്നു തോന്നാതി രിപ്പാനുള്ള ഒരു അഭ്യൎത്ഥനയായിട്ടാണു്.

അഷ്ടപത്രം തൈലത്തിന്റെ യോഗം ശാസ്ത്രരീത്യാ സംശയം തീൎക്കുകയാണെങ്കിൽ ആ യോഗം ആ പേരിന്നു് അൎഹിക്കുന്നുണ്ടോ എന്നാണു് എനിക്കുള്ള ഒന്നാമത്തെ സംശയം. കാരണം വില്വാകാരസ്ക്കരദളം, ഇത്യാദിയായി എട്ടു് ഔഷധങ്ങളുടെ സമാഹാരമാകുന്ന ഈ യോഗത്തിൽ ദള

ശബ്ദം എല്ലാ വാക്കുകളോടും ഉപയോഗിക്കാൻ നിവൃത്തിയുണ്ടോ? അഷ്ടപത്രംതൈലം, എന്ന പേരിട്ടതുകൊണ്ടു് എല്ലാ പദങ്ങൾക്കും "ദളശബ്ദം," ചേർക്കണമെന്നുള്ള നിയമസമ്മതിയുണ്ടോ? സമാസപദമാക്കി 'ദളശബ്ദം' ഉപയോഗിച്ചിട്ടുള്ളതു് വില്വപകാരസ്കരങ്ങളോടുമാത്രമല്ലേ? അതുകൊണ്ടു് അവ രണ്ടിന്റെയും മാത്രം ഇലകൾ എന്നല്ലേ സിദ്ധിക്കുന്നുള്ളൂ. അപ്പോൾ "ദ്വിപത്രതൈലം" എന്ന പേരിനല്ലേ അധികം അർഹതയുണ്ടാവുക.

ഇന്നഭാഗം എന്നു് പ്രത്യേകം പറയാത്തിടത്തു് "അംഗേfനുക്തേ ജടാഭവേൽ" എന്ന സിദ്ധാന്തമനുസരിച്ചു വേരല്ലേ എടുക്കേണ്ടതു്? ആമലകം എന്നതിന്നു നെല്ലിയില എടുക്കണമെന്നു പറയുന്നതിൽ ന്യായമുണ്ടെങ്കിൽ പടോലം എന്നതിന്നു വേരെടുത്താൽ എന്താണു് കുററം. പക്ഷേ 'അഷ്ടപത്രമിദം തൈലം' എന്ന പ്രമാണാന്ത്യം നോക്കുമ്പോൾ ആമലകം എന്നതിന്നു നെല്ലിയിലയാണു് വേണ്ടതു് എന്നു ധരിച്ചുപോകുന്നു. എന്നാൽ ആമലകം എന്നിടത്തു് പണ്ടുപണ്ടേ പൂർവ്വികന്മാർ നെല്ലിക്കതന്നെയാണു് നെല്ലിയിലയല്ല ചേർത്തുവന്നിട്ടുള്ളതു്. അതു് അനുഭവംകൊണ്ടും തീർച്ചപ്പെടുത്താവുന്നതല്ലയോ?

നിങ്ങളുടെ പ്രസ്ഥാനംതന്നെ കേവലം ശാസ്ത്രസാദ്ധ്യതപരതിന്നുവേണ്ടിയുള്ളതല്ലല്ലോ. ഔഷധഗുണവും രോഗശമനവും നോക്കുമ്പോൾ ആമലകത്തിന്നു നെല്ലിക്ക അസ്ഥാനത്തിലാകുമെന്നു് തോന്നുന്നില്ല. രോഗശമനത്തെ നോക്കുമ്പോൾ പടോലം എന്നിടത്തു് പടവലത്തിന്റെ കായ് എടുത്തുകൂടെ എന്നൊരു പക്ഷം. ഏതു രോഗവും ഉല്പന്നാവസ്ഥയോടുകൂടിയ ത്രിദോഷജന്യമല്ലേ അപ്പോൾ പടോലപത്രം പിത്തഹരമായും വള്ളി കഫഹരമായും ഫലം ത്രിദോഷശമനമായും ദ്രവ്യഗുണനിരൂപണം ചെയ്തിരിക്കയാൽ അവിടെ ഫലം തന്നെ കൂടുതൽ അനുയോജ്യമാവുക എന്നു് തോന്നിപ്പോകുന്നു. എങ്കിലും അവയുടെ വള്ളിതന്നെയാണു് എടുക്കുന്നതും എടുക്കേണ്ടതും. പക്ഷേ ഈ സംശയങ്ങൾക്കെല്ലാം

സമാധാനം തരുന്നതു് 'അഷ്ടപത്രം' എന്ന പദമാകു ന്വോൾ സൎവ്വവിദിതവും സൎവ്വസമ്മതവും ആയിട്ടുള്ള "ദശമൂലം" സമാധാനം തരുന്നില്ലല്ലൊ. അതിൽ ഒടുവിലത്തെ ഔഷധമായ 'ഞെരിഞ്ഞിൽ' എപ്പോഴും കായയായിട്ടല്ലേ എടുക്കുന്നതു്. മൂലത്തോടുള്ള പ്രസക്തിതന്നെ അതിനില്ലല്ലോ. ഇതാണു് സംശയാസ്പദം എന്നു വിചാരിക്കണം. അങ്ങിനെയുള്ളതിന്നു, "ആചാൎയ്യഃസൎവ്വചേഷ്ടാസു ലോക ഏവ ഹി ധീമതഃ അനുകുൎയ്യാത്തമേവാതോ ലൌകികേൎത്ഥ പരീക്ഷകഃ." എന്ന ഭാഗംതന്നെ മതിയായ സമാധാനം തരുന്നതുകൊണ്ടു് സമാധാനിക്കുന്നു. അതുകൊണ്ടു് ലോകം—വിജ്ഞന്മാരും പൂൎവ്വികന്മാരും—എടുത്തുവന്നിട്ടുള്ളമാതിരി അനുവൎത്തിക്കുന്നതിൽ ഒട്ടുംതന്നെ സംശയിക്കാനില്ലെന്നാണു് എൻെറ അഭിപ്രായം. കൂടാതെ അവിടെ അനുയോജ്യവും നെല്ലിക്കതന്നെയാണു്. പോരെങ്കിൽ, ചില വൃദ്ധവൈദ്യന്മാരുമായി ആലോചിച്ചതിൽ അവരുടെയും അഭിപ്രായം അതുതന്നെയെന്നു വെളിവാക്കിയിരിക്കുന്നു. പിന്നെ സഹസ്രയോഗത്തിൽ അമൃതു് എന്നതിന്നു ചിററമൃതു് എന്നു മാത്രമെ വ്യാഖ്യാനിച്ചിട്ടുള്ളു, ഇലയെന്നു പറഞ്ഞിട്ടില്ല. അപ്പോൾ പ്രസ്തുത ന്യായപ്രകാരം വേരെടുക്കേണ്ടതല്ലേ എന്നു ചോദിച്ചേക്കാം; അതു ഛിന്നോത്ഭവമായതുകൊണ്ടു് അതിൻെറ വേരു്, വേടു്, തണ്ടു് ഇവകൾ വ്യത്യാസമില്ലാത്തതുകൊണ്ടു് തണ്ടെടുത്തുവരുന്നു. ആമലകം എന്നതിന്നു് പച്ചനെല്ലിക്ക എന്നു പറഞ്ഞിട്ടും ഉണ്ടു്. ബാക്കിയെല്ലാററിനും ഇലയെന്നും പറഞ്ഞിട്ടുണ്ടു്. അപ്പോൾ ആമലകത്തിൻെറ കാൎയ്യം അങ്ങിനെയിരിക്കട്ടെ; ചിററമൃതിൻെറ കാൎയ്യത്തിൽ മാന്യപത്രാധിപർ എന്തുപറയുന്നു. അതും മേൽപ്രകാരംതന്നെയാണെങ്കിൽ "ഷൾപത്രതൈലം" എന്നു പറയേണ്ടിവരുമല്ലോ. അതുകൊണ്ടു് ആ തൈലത്തിന്നു അങ്ങിനെയൊരു പേരിട്ടു എന്നു മാത്രമെ ധരിക്കേണ്ടതുള്ളൂ എന്നാണു് എൻെറ അഭിപ്രായം. അതിന്നു "വില്വകാരസ്കരാദിതൈലം" എന്നാണു് അധിക

വൈദ്യന്മാരും പറഞ്ഞുവരുന്നതു്. കാരണം, 'അഷ്ടപത്രം' ഇന്നതെല്ലാമാണെന്നു വേറെ സ്പഷ്ടമായി പറയുന്നതുകൊണ്ടു തന്നെ. അതായതു്,

"കയ്യുന്നിശ്രുവളം വ്യാഘ്രീ കഞ്ഞിക്കുക്കിൽ പടോലവും
മുക്കാപ്പീരഞ്ച വാശാ ച പൊന്നാവീരം തഥൈവ ച
ഇവയെട്ടിൻെറയും പത്രമഷ്ടപത്രമതെന്നുപേർ."

ഈ യോഗമാണു് അഷ്ടപത്രം തൈലത്തിന്നു എടുത്തുവരുന്നതും.

ഈ പ്രമാണം ഉണ്ടായിരിക്കെ മററതു് വെറും ഒരു നാമമാത്രമാണെന്നു പറയാതെ നിവൃത്തിയില്ല.

---

# തണ്ണിമത്ത.

(N. S. MOOSS.)

സംസ്കൃതം — കാലിംഗഃ

ലാററിൻ — *Citrullus Vulgaris*

ഇംഗ്ലീഷു് — *Water Melon*

തണ്ണിമത്ത ശാകവർഗ്ഗത്തിൽ പെട്ട ഫലശാകമാകുന്നു. ഇതിന്റെ ഫലം സാധാരണ തൃഷ്ണാശമനത്തിനായി ഉപയോഗിക്കുന്നതുകൊണ്ടു് ഫലവർഗ്ഗത്തിൽ ചേർന്നതെന്നും പക്ഷമുണ്ടു്. "കൂശ്മാണ്ഡതുംബകാലിംഗകർക്കാരുർവ്വാരുനിന്ദിശം" എന്നു് വാഗ്ഭടവചനവുമുണ്ടല്ലോ. ഇവിടെ പ്രതിപാദിതമായ കാലിംഗശബ്ദത്തിനു് കമ്മട്ടി എന്നാണു് പാഠ്യകാരൻ അർത്ഥം (ഭാഷ) പറഞ്ഞിരിക്കുന്നതു്. കലിംഗദേശത്തുണ്ടാവുന്നതുകൊണ്ടോ കലിംഗദേശവാസികൾ ഇതിനെ ധാരാളമായുപയോഗപ്പെടുത്തി വരുന്നതുകൊണ്ടോ ആയിരിക്കണം "കാലിംഗം" എന്നു് ഇതിനു്

പേരു വന്നതു്. തണ്ണിമത്ത എന്നുള്ളതു് തമിഴ് പേരാണു്. എന്നാൽ ഇപ്പോറം ഈ പേരു ധാരാളമായി കേരളീയരും പറഞ്ഞുവരുന്നുണ്ടു്. കുമ്മട്ടി അല്ലെങ്കിൽ കൊമ്മട്ടി എന്നും കൂടി ചില ദേശങ്ങളിൽ പറഞ്ഞു വരുന്നു. കുമാരകൃഷ്ണസങ്കലിതമായ ഓഷധി നിഘണ്ടുവിലും കാലിംഗത്തിനു് തണ്ണിമത്തയെന്നും കുമ്മട്ടിയെന്നും ഭാഷ പറഞ്ഞിട്ടുണ്ടു്.

> കാലിംഗഃ സിതകൂശ്മാണ്ഡഃ
> ശ്ലക്ഷ്ണാംഗഃ കർപ്പൂരഃ സിതഃ
> സിതമൂർത്തിഃ സ്വാദുഫലഃ
> കലിംഗീ കത്ഥ്യതേ ബുധൈഃ

എന്നു് അഭിധാനമഞ്ജരീകർത്താവായ ഭിഷഗാര്യൻ അഭിധാനങ്ങളും പറഞ്ഞുകാണുന്നു. കൂടാതെ അദ്ദേഹം വെളുത്ത കുമ്പളം എന്നും കൊമ്മട്ടി എന്നും ഭാഷാസംജ്ഞകളും പറഞ്ഞിട്ടുണ്ടു്. കൂശ്മാണ്ഡഫലത്തിന്റെ പുറമേ ചാരനിറമുള്ള ഒരുതരം പൊടിയുണ്ടു്. കൈകൊണ്ടു തുടച്ചാൽ ഈ പൊടി കയ്യിൽ പറവുകയും തുടച്ചഭാഗം പച്ചനിറമായിത്തീരുകയും ചെയ്യും. ഇതു് കൂശ്മാണ്ഡത്തിന്റെ ഒരു പ്രത്യേകതയുമാണു്. ഇതിൽ നിന്നും കൂശ്മാണ്ഡഫലം സാധാരണ പ്രഥമദൃഷ്ടിയിൽ വെളുത്ത നിറത്തിലാണു് കാണുന്നതു്, അതുകൊണ്ടു് സിത കൂശ്മാണ്ഡം എന്നു് പ്രത്യേകമായി ഇവിടെ പറഞ്ഞിരിക്കുന്നതിൽ നിന്നും കൂശ്മാണ്ഡംപോലെ ഭസ്മവർണ്ണമായതു എന്ന അർത്ഥം ധ്വനിക്കുന്നുണ്ടു്. കൂടാതെ സിതമൂർത്തിഃ എന്നും സംജ്ഞാന്തരവുമുണ്ടല്ലോ. തടിയൻകായ്, കുമ്പളങ്ങ, നെയ്ക്കുമ്പളങ്ങാ എന്നിങ്ങനെ കൂശ്മാണ്ഡഫലം പലതരത്തിലുണ്ടെങ്കിലും സിതകൂശ്മാണ്ഡം എന്ന പര്യായംകൊണ്ടും വെളുത്ത കുമ്പളം എന്ന ഭാഷാസംജ്ഞകൊണ്ടും കുമ്പളത്തിന്റെ വകഭേദമെന്നു് ഇതിനെ കരുതേണ്ടയാവശ്യമില്ല.

തണ്ണിമത്ത രണ്ടുതരമുണ്ടു്. ഒന്നു കണ്ടാൽ മാറാം പററിയതുപോലെ — കമ്പളങ്ങാപോലെ — വെളുത്ത നിറമായ ഫലത്തോടുകൂടിയതും മററതു് നല്ല പച്ചനിറത്തോടുകൂടിയതും അങ്ങിങ്ങായി കട്ടംപച്ചനിറമുള്ള രേഖകളോടുകൂടിയതുമായ ഫലമുള്ളതുമാണു്. ഇതിൽ ആദ്യത്തെ ഇനത്തെ ഉദ്ദേശിച്ചാണു് കാലിംഗം എററ സംജ്ഞ നിർദ്ദേശിച്ചിരിക്കുന്നതു് എന്നു അഭിധാനമഞ്ജരീകർത്താവിൻെറ പര്യായകഥനങ്ങളിൽ നിന്നു് ഊഹിക്കേണ്ടിയിരിക്കുന്നു.

ത്രപുസം രണ്ടുതരമുണ്ടു്. ഇതിൽ തിക്തത്രപുസമാണു് മദനാദിഗണത്തിൽ പ്രതിപാദിച്ചിരിക്കുന്നതും ഛർദ്ദനകാരിയും ആയിട്ടുള്ളതു്. എന്നാൽ ഫലശാകങ്ങളുടെ കൂട്ടത്തിൽ പറഞ്ഞിട്ടുള്ള ത്രപുസം തിക്തത്രപുസമല്ല. പാഠ്യകാരൻ ത്രപുസത്തിനു് തവുക്ക എന്നാണു് ഭാഷ പറഞ്ഞുകാണുന്നതു്. "തവുക്ക എന്നുപറയുന്നതു് മത്തയുടെ വകഭേദമാണു്. അതു് അതിമൂത്രളവുമാണു്. (ത്രപുസം ത്വതിമൂത്രളം എന്നുണ്ടല്ലൊ) എന്നു് ചില വൃദ്ധവൈദ്യന്മാർ പറഞ്ഞു കേട്ടിട്ടുണ്ടു്, എന്നല്ലാതെ അവർ പറയുന്ന സാധനം ഞാൻ അറിഞ്ഞു കണ്ടിട്ടില്ല. ഈ ത്രപുസം പച്ചനിറത്തിലുള്ള തണ്ണിമത്തയാണോ എന്നു് സംശയം തോന്നുന്നു. എന്തുകൊണ്ടെന്നാൽ ത്രപുസത്തിനെക്കുറിച്ചു് "ബാലം സുനീലം ത്രപുസം തേഷാം പിത്തഹരംസ്മൃതം, തൽപാണ്ഡു കഫകൃജ്ജീർണ്ണമമ്ലം വാതകഫാപഹം" എന്നു് സുശ്രുതവചനവും കാണുന്നു. ത്രപുസം — സുധാവാസഃ, തേവസാ ഇതിലോകേ എന്നു് ഡൽഹണവ്യാഖ്യാനവുമുണ്ടു്. ഹിന്ദി ഭാഷയിൽ തർബ്ബുസ, അഥവാ തർബ്ബുജ എന്നാണു് തണ്ണിമത്തക്കു് പറയുന്നതു്. ഏകത്രവികൃതമനന്യവൽ എന്ന ന്യായമനുസരിച്ചു് നോക്കുമ്പോൾ ത്രപുസം എന്ന പേരു് തർബ്ബുസ എന്ന ഹിന്ദിഭാഷയിൽ പറഞ്ഞുവരുന്നതിനോടു് യോജിക്കുന്നുമുണ്ടല്ലോ.

ശാലിഗ്രാമനിഘണ്ടുവിൽ കാലിംഗത്തിന്ന് "കാലിംഗം കൃഷ്ണബീജംസ്യാൽ കാളിന്ദം ച സുവൎത്തുളം" ഇത്യാദി പൎയ്യായങ്ങരം പറഞ്ഞുകാണുന്നു. ഹിന്ദിഭാഷയിൽ തർബൂജ, സർദാതർബൂജ, ലാൽ ഔർ കാൽബീജോംകാ, കാലിംഗ എന്നിത്യാദി സംജ്ഞകളും പറഞ്ഞിട്ടുണ്ട്.

ഇത്രയും പറഞ്ഞതിൽനിന്നും ശാകവർഗ്ഗത്തിൽപ്പെട്ട ത്രപുസം പച്ചനിറമുള്ള തണ്ണിമത്തയും കാലിംഗം എന്നുപറയുന്നതു് ചാരനിറമുള്ള തണ്ണിമത്തയും ആയി പരിഗണിക്കുന്നതിൽ തെററുണ്ടെന്നു് തോന്നുന്നില്ല.

ഇക്കാൎയ്യത്തിൽ അഭിജ്ഞന്മാൎക്കു വല്ല അഭിപ്രായവ്യത്യാസവുമുണ്ടെങ്കിൽ വിവരം വിശദമായി എഴുതി അറിയിച്ചുതരുന്നതായാൽ സസന്തോഷം സ്വീകരിച്ചുകൊള്ളാം.

---

ഷൊറണ്ണൂർ കേരളീയായുൎവ്വേദസമാജത്തിൽവെച്ചു്
1947 ആഗസ്റ്റ് 23-ാംനു- 3 മണിക്കു കൂടിയ
കേരളീയായുൎവ്വേദസമാജം വൈദ്യോപ
ദേശകസമിതിയുടെ

## ഒന്നാം യോഗത്തിലെ തീർപ്പുകരം.

1. ബ്രഹ്മശ്രീ കട്ടഞ്ചേരി ആൎയ്യൻമൂസ്സ് അവർകരം.
2. പ്ലാമന്തോരം ശങ്കരൻ മൂസ്സ് ,,
3. വൈദ്യമഠം സി. നാരായണൻനമ്പൂതിരി ,,
4. മഠം ശ്രീധരൻ നമ്പൂതിരി ,,
5. പ്ലാമന്തോരം തയ്യാട്ടു നാരായണൻ മൂസ്സ് ,,
6. സി. കൃഷ്ണവാൎയ്യർ ,,
7. ടി. രാമവാൎയ്യർ ,,

1) യോഗത്തിൽ സ്ഥിരാദ്ധ്യക്ഷനായി ബ്രഹ്മശ്രീ കട്ടഞ്ചേരി ആൎയ്യൻ മൂസ്സവർകളെ സൎവ്വസമ്മതമായി തെരഞ്ഞെടുത്തിരിക്കുന്നു.

2) പ്രസ്തുത സംഘത്തിന്റെ ലക്ഷ്യം—കെ. എ. സമാജത്തിന്റെ ഉദ്ദേശങ്ങളെ നിർവ്വഹിക്കുവാൻ സഹകരിക്കുക.

3. ഈ സംഘത്തിൽ 11-ൽ കുറയാതെ അംഗങ്ങൾ ഉണ്ടായിരിക്കേണ്ടതും മുമ്മൂന്നു മാസം കൂടുമ്പോൾ യോഗം ചേരേണ്ടതും വേണ്ടിവന്നാൽ യോഗം മൂന്നു ദിവസംവരെ നീണ്ടുനില്ക്കാവുന്നതും യോഗം അഞ്ചംഗങ്ങൾ കൂടിയാൽ സാധുവാകുന്നതുമാകുന്നു.

4) യോഗത്തിൽ ആലോചിക്കേണ്ടതായ വിഷയങ്ങളെ സജ്ജീകരിക്കുവാനും, യോഗത്തിന്റെ തീർപ്പുകളെ സമാജാധികൃതന്മാരെ ഉൽബോധിപ്പിക്കുവാനും, നടപ്പിൽ വരുത്തേണ്ടതിലേക്കു വേണ്ട സഹായസഹകരണങ്ങൾ ചെയ്യുവാനും 1. ബ്രഹ്മശ്രീ കുട്ടഞ്ചേരി ആര്യൻ മൂസ്സ്. 2. വൈദ്യമഠം സി. നാരായണൻ നമ്പൂതിരി. 3. പി. ടി. നാരായണൻ മൂസ്സ്. ഇങ്ങനെ അംഗങ്ങൾ അടങ്ങിയ ഒരു പ്രവർത്തക സംഘം രൂപീകരിച്ചിരിക്കുന്നു.

5. ഒരു കാര്യദർശിയെ നിശ്ചയിക്കുവാൻ പ്രവർത്തകസംഘത്തെ അധികാരപ്പെടുത്തിയിരിക്കുന്നു.

6. പ്രവർത്തകസംഘത്തിന്റെ യോഗം ഈരണ്ടു മാസം കൂടുമ്പോൾ ചേർന്ന് ആലോചനാവിഷയങ്ങളെ ചുരുങ്ങിയതു് രണ്ടാഴ്ചമുൻപ് സംഘാംഗങ്ങളെ അറിയിക്കേണ്ടതുമാണു്.

7. താഴെ വിവരിക്കുന്ന പ്രകാരം പാഠ്യപുസ്തകങ്ങളും പാഠക്രമവും തീർച്ചപ്പെടുത്തുകയും ഗ്രന്ഥാലയത്തിന്റെ സംഗതിയേപ്പററി അടുത്ത യോഗത്തിലേക്ക് നീട്ടിവെക്കുകയുംചെയ്തു് കൃത്യം 6½ മണിക്കു് യോഗം മംഗളമായി പര്യവസാനിച്ചു.

കെ. എ. ആയുർവേദമഹാപാഠശാലയിൽ പ്രവേശനത്തിന്നു് പഠിച്ചിരിക്കേണ്ടതായ പുസ്തകങ്ങൾ.

1. കുവലയാനന്ദം. 2. ലഘുകൌമുദി. 3. മുക്താവലി, ദിനകരം.

## പാഠ്യപുസ്തകങ്ങളും, പാഠക്രമവും

### ൧-ാം വർഷം

1. അഷ്ടാംഗഹൃദയത്തിൽ സൂത്രസ്ഥാനം, ശാരീരസ്ഥാനം.

2. ധന്വന്തരി നിഘണ്ടുവിൽ 1, 2, 3 ഈ വർഗ്ഗങ്ങൾ ഗുണപാഠസഹിതം പഠിക്കുകയും തോന്നിക്കുകയും.

3. ഹിന്ദി. (മദ്ധ്യമപരീക്ഷയ്ക്കുള്ള പുസ്തകങ്ങൾ)

### ൨-ാം വർഷം

1. അഷ്ടാംഗഹൃദയത്തിൽ നിദാനസ്ഥാനം, ചികിത്സിതസ്ഥാനം.

2. ധന്വന്തരി നിഘണ്ടുവിൽ 4, 5 വർഗ്ഗങ്ങൾ ഗുണപാഠസഹിതം പഠിക്കുകയും തോന്നിക്കുകയും.

3. ഹിന്ദി. [രാഷ്ട്രഭാഷാപരീക്ഷയ്ക്കുള്ള പുസ്തകങ്ങൾ]

### ൩-ാം വർഷം

1. അഷ്ടാംഗഹൃദയത്തിൽ കല്പസ്ഥാനം, ഉത്തരസ്ഥാനം.

2. ധന്വന്തരി നിഘണ്ടുവിൽ 6-ാം വർഗ്ഗം ഗുണപാഠസഹിതം പഠിക്കുകയും തോന്നിക്കുകയും.

### ൪-ാം വർഷം

1. സംഗ്രഹത്തിൽ സൂത്രസ്ഥാനം, വിഷോപയോഗീയം. (ഉത്തരസ്ഥാനം)

2. സുശ്രുതത്തിൽ ശാരീരം. (ഗണനാഥസെന്നിൻെറ പ്രത്യക്ഷശാരീരത്തോടുകൂടി)

3. പരിശീലനം. [പഞ്ചകമ്മങ്ങൾ മുതലായ ചികിത്സ, ഔഷധനിമ്മാണം]

### ൫-ാം വർഷം

1. പരിശീലനം. [പഞ്ചകമ്മങ്ങൾ മുതലായ ചികിത്സ, ഔഷധനിമ്മാണം]

2. യോഗങ്ങൾ. ശാർങ്ഗധരസംഹിത, ഭൈഷജ്യരത്നാവലി, രസരത്നസമുച്ചയം ഇവകളുടെ സാമാന്യ ജ്ഞാനം]

മേൽ പറഞ്ഞപ്രകാരം 3 കൊല്ലം പഠിച്ചു് പരീക്ഷയിൽ ജയിച്ചാൽ വൈദ്യനെന്നും, 5 കൊല്ലം പഠനവും പരിശീലനവും കഴിഞ്ഞു് ജയിച്ചാൽ വൈദ്യപാദൻ എന്നും ബിരുദുകൾ നൽകുന്നതുമാണു്.

5 കൊല്ലം കഴിഞ്ഞു് പരീക്ഷയിൽ ജയിച്ചതിന്നുശേഷം ബാലചികിത്സ, വിഷചികിത്സ, നേത്രചികിത്സ ഇവകളിൽ ഐച്ഛികമായി പ്രത്യേകം പഠിപ്പിക്കുന്നതാണു്.

കാര്യദർശി.

ആര്യൻ മൂസ്സ് (അദ്ധ്യക്ഷ.ർ)

---

# ശീതപിത്തം.

---

(W. R. S.)

"ചികിത്സാക്രമകാരൻ കോഠമെന്ന രോഗത്തിന്നു് ശീതപിത്തമെന്നിട്ടുപേരും ചേർച്ചയായിട്ടുണ്ടു്. പിത്തം ശീതമാണല്ലോ. ശീതപിത്തമെന്നു് പറഞ്ഞിരിക്കുന്നരോഗം കോഠമാണെന്നു് അതിൻെറലക്ഷണം പറഞ്ഞിട്ടുള്ളതു് നോക്കിയാലറിയാം" എന്നു് ഒരു വൈദ്യപണ്ഡിതൻ ഈയിടെ വൈദ്യസാരഥിയിൽ എഴുതിയിരിക്കുന്നതു് കാണുവാനിടയായി. ഈ അഭിപ്രായം ശരിയാണെന്നുതോന്നുന്നില്ല. ശീതപിത്തവും കോഠവും പ്രത്യേകരോഗങ്ങൾതന്നെയാണു്. ലക്ഷണസാദൃശ്യത്തെമാത്രം അടിസ്ഥാനപ്പെടുത്തി രോഗവിഭജനം ചെയ്യുവാൻ നിവൃത്തിയില്ലെന്നുമാത്രമല്ല അങ്ങിനെചെയ്യുവാൻ ആചാര്യന്മാർ നിർദ്ദേശിച്ചിട്ടുമില്ല. എല്ലാരോഗങ്ങൾക്കും

വാതപിത്തകഫങ്ങൾതന്നെയാണ് മൂലം എങ്കിലും "ദോഷധാതു മലസംസർഗ്ഗാദായതനവിശേഷാന്നിമിത്തതശ്ചൈഷാം വികല്പാ ഭവന്തി" എന്നുള്ള സുശ്രുതവചനം രോഗഭേദഗണനയെപ്പററി പ്രതിപാദിച്ചുകാണുന്നുണ്ട്. ഇതുവച്ചുകൊണ്ട് നോക്കുമ്പോൾ കേവലം ലക്ഷണസാധർമ്മ്യംകൊണ്ടോ ചികിത്സാസാധർമ്മ്യംകൊണ്ടോ രണ്ടുരോഗങ്ങൾ ഒന്നാണെന്നു പറയുവാൻ ന്യായം കാണുന്നില്ല. അങ്ങിനെ പറയാമായിരുന്നെങ്കിൽ കോഠത്തെത്തന്നെ കുഷ്ഠരോഗത്തിലും രക്താതിസാരം, അസൃഗ്ദരം മുതലായവയെ രക്തപിത്തത്തിലും ഉൾപ്പെടുത്താമായിരുന്നല്ലോ.

ശീതപിത്തം എന്നപേരിനെപ്പററി ആക്ഷേപമുള്ളആൾ "ഉല്ലവാതം" എന്ന് ശ്രീ വാഗ്ഭടൻ പറഞ്ഞിരിക്കുന്നതിനെപ്പററി എന്തു പറയുമോ ആവോ?

ശീതപിത്തരോഗത്തേപ്പററി ശാർങ്ഗധരസംഹിത, യോഗരത്നാകരം, യോഗരത്നസമുച്ചയം, വൃദ്ധവിദേഹസംഹിത, ആരോഗ്യകല്പദ്രുമം മാധവനിദാനം, ഭാവപ്രകാശം മുതലായി പല വൈദ്യഗ്രന്ഥങ്ങളിലും പ്രസ്താവനകൾ കാണുന്നുണ്ട്. ചികിത്സാക്രമത്തിൽ മാത്രമല്ല കോഠരോഗത്തേയും ഈ ഗ്രന്ഥങ്ങളിൽ പ്രത്യേകം വിവരിച്ചിട്ടുണ്ട്. അഷ്ടാംഗഹൃദയത്തിലോ ചരകത്തിലോ സുശ്രുതത്തിലോ ശീതപിത്തത്തേപ്പററി പറഞ്ഞിട്ടില്ലായെന്നുവിചാരിച്ച് അങ്ങിനെ ഒരു രോഗം ഇല്ലെന്ന് കരുതുവാൻ നിവൃത്തിയില്ല. അവകളിലില്ലാത്തതു് വേറേ ചില ഗ്രന്ഥങ്ങളിൽ കണ്ടെന്നുവരാം.

ഇനി ശീതപിത്തരോഗത്തേയും കോഠത്തേയും ഒന്ന് താരതമ്യപ്പെടുത്തി നോക്കാം.

കരുത: കുപിതൌ പിത്ത-
കഫൌ വൃത്താകൃതീൻ ബഹൂൻ
കോഠാൻ രക്താംശ്ച കണ്ഡൂലാൻ
ശീതപിത്തം വദന്തി താൻ

(ആരോഗ്യകല്പദ്രുമം)

'പിത്തകഫങ്ങൾ രണ്ടുംകൂടെ കോപിച്ച് വൃത്താകാരങ്ങളായി രക്തവർണ്ണങ്ങളായി ചൊറിച്ചിലോടുകൂടിയ പുണ്ണുകളെ ഉണ്ടാക്കുന്നു. ആയതുകൾക്ക് ശീതപിത്തമെന്നുപേരാകുന്നു. പുണ്ണുകൾ വളരെ പരപ്പോടുകൂടിയിരിക്കുമെന്നും അറിഞ്ഞുകൊൾക' മേല്പറഞ്ഞ ശ്ലോകത്തിന് ശ്രീ. രാമവാര്യരവർകൾതന്നെ എഴുതിയിരിക്കുന്ന വ്യാഖ്യാനം ആണ് ഇവിടെ കാണിച്ചതു്. ഇവിടെ പിത്ത കഫങ്ങൾ കോപിക്കുന്നതിന്ന് നിയതകാരണങ്ങൾ ഒന്നുംതന്നെയില്ല. അവയെ കോപിപ്പിക്കുന്നതായി ഏതുവിധ ആഹാരവിഹാരങ്ങളും മേല്പറഞ്ഞ രോഗത്തിന്ന് കാരണമായിത്തീരുന്നതാണെന്ന് ഇതിൽനിന്നും മനസ്സിലാക്കാം.

കോഠത്തെപ്പററി അഷ്ടാംഗഹൃദയത്തിൽ —

"അസമ്യഗ്വമനോദീർണ്ണ-
പിത്തശ്ലേഷ്മാന്നനിഗ്രഹൈഃ
മണ്ഡലാന്യതികണ്ഡൂനി
രാഗവന്തി ബഹൂനിച
ഉൽകോഠസ്സാനുബന്ധസ്തു
കോഠ ഇത്യഭിധീയതേ"

എന്നാണല്ലോ കാണുന്നതു്. ഇവിടെ നിയതകാരണം പ്രസ്പഷ്ടമായി കാണിച്ചുതന്നിട്ടുണ്ട്. "അസമ്യഗ്വമനോദീർണ്ണപിത്തശ്ലേഷ്മാന്നനിഗ്രഹ"ങ്ങളാണ് ഉൽകോഠത്തിന്നും കോഠത്തിന്നും കാരണം. ഉൽകോഠവും കോഠവും ഒരേ കാരണലക്ഷണങ്ങളോടുകൂടിയതുകളാണെങ്കിലും ആചാര്യൻ അവകളെ പ്രത്യേകം നിർദ്ദേശിച്ചിരിക്കുന്നതു നോക്കുക. അതിനുള്ള കാരണം കോഠത്തിൽ ദോഷങ്ങൾക്കു് സ്ഥായിത്വം ഉള്ളതുകൊണ്ടു അവിടെ ഉൽകോഠത്തിലെപോലെ ദോഷവിപരീതചികിത്സപോരാ. വ്യാധിവിപരീതം തന്നെ ആവശ്യമാണ്. അതാണ്. —

ഉൽകോഠേ കഫപിത്തോക്തം
കോഠേസർവ്വഞ്ച കൌഷ്ഠികം

എന്നുവിധിക്കുവാൻ ഇടയായതു്. ഈ ഉൽകോഠകോഠങ്ങളെ വ്യത്യസ്തമായി കാണിച്ചതിൽനിന്നുംതന്നെ ലക്ഷണസാദൃശ്യംമാത്രം വെച്ചുകൊണ്ടു് രണ്ടുരോഗങ്ങൾ ഒന്നാണെന്നു പറയുവാൻ ന്യായത്തിയില്ലെന്നു് തെളിയുന്നുണ്ടല്ലോ. ശീതപിത്തംവും കോഠവും തമ്മിൽ അവയുടെ നിമിത്തത്തിൽതന്നെ വ്യത്യാസംഉണ്ടു്. കോഠത്തെപോലെ സ്ഥായിത്വം ശീതപിത്തത്തിനില്ലതാനും. ദോഷകോപത്തെ മാത്രം വെച്ചുകൊണ്ടോ ലക്ഷണസാധർമ്മ്യം വെച്ചുകൊണ്ടോ ശീതപിത്തവും കോഠവും ഒരു കുടുംബത്തിൽപ്പെട്ടവരാണെന്നു പറയാമെന്നല്ലാതെ ആ രണ്ടുവ്യക്തികളും ഒന്നാണെന്നു് പറയുവാൻ പാടില്ല.

# അസ്ഥിസ്രാവം.

(വൈദ്യൻ, പി. രാമൻമേനോൻ പൊയ്യ.)

രോഗങ്ങൾ അസംഖ്യേയങ്ങളാണെന്നു് തെളിയിയ്ക്കാൻ വേണ്ടി മി. വാദ്ധ്യർ അഷ്ടാംഗഹൃദയത്തിൽകാണുന്ന "നാനാത്മകൈരസംഖ്യൈയൈഃ" ഇത്യാദികളായ ഒന്നരശ്ലോകത്തെ ഉദ്ധരിച്ചതിൻെറശേഷം "നിദാനമേതദ്ദോഷാണാം" ഇത്യാദിയായ ഒരു പദ്യത്തേയും ഉദ്ധരിച്ചിട്ടു് "നിദാനം ഏതദ്ദോഷാണാം" എന്നാണു് "രോഗാണാം" എന്നല്ലാ എന്നു് പ്രത്യേകം ഓർമ്മിക്കേണ്ടതാണു് എന്നു് പറഞ്ഞിരിക്കുന്നതു് ഉന്മാദജന്യമായിരിക്കുന്ന ഓർമ്മക്കേടുകൊണ്ടുതന്നെയാണു്. വാഗ്ഭടാചാര്യർ "ദോഷാഏവഹിസർവ്വേഷാം രോഗാണാമേകകാരണം" എന്ന പദ്യാർദ്ധംകൊണ്ടു് ദോഷങ്ങൾ തന്നെയാണു് സകല രോഗങ്ങളുടേയും മുഖ്യകാരണമെന്നു് മുമ്പെ പറഞ്ഞിട്ടുണ്ടെന്നും അതിൻെറശേഷം രോഗഹേതുക്കളായ ആ ദോഷങ്ങൾ കോപിക്കുവാനുള്ള ഹേതുക്കൾ എന്തെല്ലാ

മാണെന്നു് മനസ്സിലാക്കാൻ വേണ്ടി "അതൈ്ഥരസാതൈ്മ്യഃ സംയോഗഃ" ഇത്യാദികളായ ചില പദ്യങ്ങളെ പഠിച്ചിട്ടു് ഈ പറഞ്ഞവയാണു് ദോഷകോപഹേതുക്കളെന്നു് വ്യക്തമാക്കുകയാണു് "നിദാനമേതദ്ദോഷാണാം" എന്ന ഭാഗംകൊണ്ടു് ചെയ്തിട്ടുള്ളതെന്നും അദ്ദേഹത്തിനു് ഓൎമ്മയില്ല. ഓൎമ്മയുണ്ടെങ്കിൽ ഇങ്ങിനെ പറയുവാൻ സംഗതിയില്ലാത്തതാണു്.

'രോഗങ്ങൾ ഇത്ര ഇത്രയെന്നു് ക്ലിപ്തപ്പെടുത്തുവാൻ സാദ്ധ്യമല്ലാത്തതുകൊണ്ടാണു് ദോഷങ്ങളുടെ പ്രാധാന്യത്തേയും അതുകളുടെ കോപകാരണങ്ങളേയും പ്രസ്താവിച്ചിട്ടുള്ളതു്. അല്ലാതെ ഹേതുവിപൎയ്യയചികിത്സയ്ക്കുവേണ്ടിയല്ല' എന്നു് പറഞ്ഞിരിക്കുന്ന മി. വാൎയ്യർക്കു് തന്ത്രകാരന്മാർ ജ്വരാദികളായ സകലരോഗങ്ങളേയും സംഖ്യയോടുകൂടി ക്ലിപ്തപ്പെടുത്തി വിവരിച്ചിട്ടുണ്ടെന്നു് മനസ്സിലായിട്ടില്ല. ദോഷങ്ങളുടെ പ്രാധാന്യത്തെ തന്ത്രകാരന്മാർ പറഞ്ഞിട്ടില്ല. ദോഷങ്ങൾ തന്നെയാണു് സകലരോഗങ്ങളുടേയും കാരണമെന്നു് പറഞ്ഞിട്ടുണ്ടെന്നതാനും. ഹേതുവിപൎയ്യയചികിത്സയ്ക്കുവേണ്ടിയാണു് ദോഷങ്ങൾ രോഗകാരണമാണെന്നു് പറഞ്ഞതെന്നു് ഞാൻ പറഞ്ഞിട്ടില്ല. പറഞ്ഞിട്ടുണ്ടെങ്കിൽ ആ ഭാഗം ഉദ്ധരിച്ചുകണ്ടാൽകൊള്ളാം.

"അതാതു് രോഗങ്ങളെ പറയുമ്പോൾ പ്രത്യേകം പ്രത്യേകം നിദാനത്തെപ്പററി പറയുന്നതിൻെറ ഉദ്ദേശമെന്താണെന്നു് തോന്നാം" എന്നു് മി. വാൎയ്യർ പറഞ്ഞിരിക്കുന്നതു് ബുദ്ധിയില്ലായ്കകൊണ്ടുതന്നെയാണു്. ബുദ്ധിമാന്മാരായ വൈദ്യന്മാൎക്കു് ദോഷങ്ങൾ രോഗസാമാന്യഹേതുക്കളാണെന്നും ജ്വരാസ്രപിത്താദികളായ രോഗവിശേഷങ്ങൾക്കു് പ്രത്യേകം പ്രത്യേകം നിദാനങ്ങളുണ്ടായിരിക്കുമെന്നും അവയെ അതാതു രോഗങ്ങളെ പറയുമ്പോൾ പ്രത്യേകം പ്രത്യേകം പറയേണ്ടതാണെന്നും തോന്നും. രോഗങ്ങളെ പറയുമ്പോൾ അവയുടെ നിദാനങ്ങളേയും പറയണമെന്നുതന്നെയാണു് വിജയരക്ഷിതാചാൎയ്യൻെറയും അഭിപ്രായമെന്നു് മധുകോശ

ഭാഷ്യത്തിൽ അദ്ദേഹം വിശദീകരിച്ചിട്ടുണ്ട്. "യദി നിദാനം നോച്യതെ തദാ തൽപരിവർജ്ജനം കഥം ലഭ്യതെ" എന്നു പറഞ്ഞിട്ട് അദ്ദേഹം "സംക്ഷേപതഃ ക്രിയായോഗോനിദാനപരിവർജ്ജനം" എന്നു സുശ്രുതത്തിൽ പറഞ്ഞിട്ടുണ്ടെന്നും പറഞ്ഞിരിക്കുന്നു. ഇന്ദുവിന്റെ അഭിപ്രായവും ഓരോ രോഗങ്ങളെ പറയുമ്പോൾ അവയുടെ നിദാനങ്ങളേയും പറയണമെന്നാണല്ലോ.

"ഇത്രയും പറഞ്ഞതുകൊണ്ട് ത്രിദോഷങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നതു് പുതിയ പുതിയ രോഗങ്ങളുണ്ടാകുമ്പോൾ അവയ്ക്കു് ചികിത്സിക്കുവാൻവേണ്ടി മാത്രമാണെന്നു് ധരിക്കുകയില്ലല്ലോ". എന്നു് പറഞ്ഞിരിക്കുന്ന മി. വാര്യരുടെ അഭിപ്രായം ത്രിദോഷങ്ങൾ പുതിയ പുതിയ രോഗങ്ങളുണ്ടാകുമ്പോൾ അവയ്ക്കു ചികിത്സിക്കുവാൻവേണ്ടിയും മററും കല്പിക്കപ്പെട്ടിരിക്കുകയാണെന്നു് വ്യക്തമാകുന്നുണ്ടല്ലോ. പക്ഷെ ത്രിദോഷങ്ങൾ കല്പിതങ്ങളല്ല. ദേഹത്തിൽ എപ്പോഴും ഉള്ളവയാണെന്നും അവ പ്രത്യക്ഷവിഷയങ്ങളാണെന്നും മററും ഞാൻ 11-ാം വാല്യം 10-ാം ലക്കം സാരഥിയിൽ വിശദീകരിച്ചിട്ടുള്ളതുകൊണ്ടു് ഇവിടെ അതിനേപ്പററി ഒന്നും പറയണമെന്നു് വിചാരിക്കുന്നില്ല. മഹർഷിമാർ പറഞ്ഞിട്ടുള്ള രോഗങ്ങളല്ലാതെ പുതിയ പുതിയ രോഗങ്ങൾ ഒരുകാലത്തും ഉണ്ടാവാൻ സംഗതിയില്ലെന്നു് ഞാൻ യുക്തിയുക്തമായി പ്രസ്താവിച്ചിരുന്നിട്ടും പുതിയ പുതിയ രോഗങ്ങൾ ഉണ്ടാകുമെന്നു് പറയുന്ന മി. വാര്യരോടിനിയൊന്നും പറഞ്ഞിട്ടാവശ്യമുണ്ടെന്നുതോന്നുന്നില്ല.

"ആർഷസൂക്തികളോടു് അദ്ദേഹത്തിനുണ്ടായിരുന്ന ബഹുമാനത്തേയും" എന്നെഴുതിയിരിക്കുന്ന മി. വാര്യർക്കു് ആർഷസൂക്തികളോടു് എന്നല്ല ആർഷസൂക്തികളെ എന്നാണു് പറയേണ്ടതെന്നു് മനസ്സിലായിട്ടില്ല. "ഗണനാഥഃസേനൻ ആലോചനകൂടാതെ വല്ലതുമൊക്കെ എഴുതിയിരിക്കുകയാണെന്നു സുപ്രസിദ്ധ വൈദ്യന്മാരാരും ഇതേവരെ പ്രസ്താവിച്ചിട്ടില്ല"

എന്നു് മി. വാര്യർ പറഞ്ഞിരിക്കുന്നതു് വാസ്തവമായിരിക്കാം. പക്ഷെ ഞാൻ പണ്ഡിതൻ പറഞ്ഞിട്ടുള്ളതായാലും ശരിയല്ലാത്തതു് ത്യാജ്യമാണെന്നും പാമരൻ പറഞ്ഞിട്ടുള്ളതായാലും ശരിയായിട്ടുള്ളതു് ഗ്രാഹ്യമാണെന്നുമാണു് വിചാരിക്കാറുള്ളതു്: "യുക്തിയുക്തം വചോഗ്രാഹ്യം ബാലാദപി ശുകാദപി. അയുക്തം പണ്ഡിതസ്യാപിവചനം തൃണവത്ത്യജേൽ" എന്നുള്ള മഹദ്വചനത്തെ ഒരു പ്രമാണമായിട്ടാണു് ഞാൻ വിചാരിക്കുന്നതു്.

"ഇപ്പോൾ 'വികാരനാമാfകുശലോ' ഇത്യാദിഭാഗങ്ങൾ പ്രക്ഷിപ്തങ്ങളായി സ്വീകരിക്കുവാൻ നിവൃത്തിയില്ല എന്നു് വ്യക്തമായല്ലോ" എന്നു് മി. വാര്യർ എഴുതിയിരിക്കുന്നതും ഉന്മാദജന്യമായ ഓർമ്മക്കേടുകൊണ്ടുതന്നെയാണു്. ഞാൻ "വികാരനാമാfകുശലോ" ഇത്യാദിഭാഗങ്ങളല്ല പ്രക്ഷിപ്തങ്ങളാണെന്നു് പറഞ്ഞിരിക്കുന്നതെന്നു് ഓർമ്മയുള്ള സാരഥിവായനക്കാർക്കറിയാം.

"ഒരാൾ ശാസ്ത്രങ്ങളിൽനിന്നും ഉദ്ധരിക്കുന്ന ഭാഗങ്ങൾ എല്ലാം പ്രക്ഷിപ്തങ്ങളും മറെറാരാൾ ഉദ്ധരിക്കുന്നതു മുഴുവൻ പ്രമാണങ്ങളുമാണെന്നു് പൂർണ്ണമായി അതിനെപ്പററി ആലോചിച്ചുതീർച്ചയാക്കുന്നതിനുമുമ്പു് പ്രസ്താവിക്കുന്നതു് കുറെ സാഹസമല്ലയോ" എന്നു് മി. വാര്യർ ചോദിച്ചിരിക്കുന്നു. എന്നാൽ ആരു് പറഞ്ഞതായാലും യുക്തിഭംഗമുള്ളവ പ്രക്ഷിപ്തങ്ങളും യുക്തിഭംഗമില്ലാത്തവ പ്രമാണങ്ങളുമാണെന്നു് ധരിക്കുന്നതായാൽ മി. വാര്യർക്കു് പ്രക്ഷിപ്തങ്ങളേയും പ്രമാണങ്ങളേയും തിരിച്ചറിയുന്നതിനു് സാധിക്കും. അപ്പോൾ ഞാൻ പറയുന്നതു് സാഹസമാണെന്നു് തോന്നുന്നതുമല്ല.

"മഹർഷിമാർ ജ്ഞാനചക്ഷുസ്സുള്ളവരായിരുന്നതിനാൽ ഭൂതവർത്തമാനങ്ങളെ വച്ചുകൊണ്ടു് ഭാവിയേപ്പററി അനുമാനിക്കുവാൻ അവർക്കു് സാധിച്ചു. യുക്തിപൂർവ്വകമായ അനുമാനമായതുകൊണ്ടു് അവരുടെ അഭിപ്രായങ്ങൾക്കു് വളരെ വ്യത്യാസം വരുവാനും ന്യായമില്ല" എന്നും മി. വാര്യർ

പറഞ്ഞിട്ടുണ്ട്. തർക്കശാസ്ത്രം പഠിച്ചിരുന്നു എങ്കിൽ മി. വാഗ്ഭടർക്ക് അനുമാനിക്കുവാൻ എന്നല്ല അനുമിയ്ക്കുവാൻ എന്നാണു് പറയേണ്ടതെന്നു മനസ്സിലാവുന്നതാണു്. ഉപമിക്കുവാൻ എന്നു് പറയേണ്ടടിക്കിൽ മി. വാഗ്ഭടർ ഉപമാനിക്കുവാൻ എന്നും പറയുമെന്നാണു് തോന്നുന്നതു്. ഭൂതവർത്തമാനങ്ങളെ വച്ചുകൊണ്ടു് ഭാവിയേപ്പററി അനുമാനിക്കുന്നതെങ്ങിനെയാണെന്നു് മി. വാഗ്ഭടർ വിവരിച്ചുകണ്ടാൽകൊള്ളാം. എന്നെ മനസ്സിലാക്കാനുള്ള ആ അനുമാനത്തേക്കുറിച്ചു് ആവശ്യമുള്ളവയായ പ്രതിജ്ഞാഹേതുദാഹരണോപനയനിഗമനങ്ങളാകുന്ന അഞ്ചവയവങ്ങളെ വ്യക്തമായി എഴുതുമല്ലോ. യുക്തിപൂർവ്വകമായ അനുമാനമായതുകൊണ്ടു് മഹർഷിമാരുടെ അഭിപ്രായങ്ങൾക്കു് വളരെ വ്യത്യാസം വരുവാനും ന്യായമില്ല എന്നു പറഞ്ഞിരിക്കുന്ന മി. വാഗ്ഭടർക്കു് മഹർഷിമാരുടെ അഭിപ്രായങ്ങൾക്കു കുറെ വ്യത്യാസം വരാനിടയുണ്ടെന്നാണു് അഭിപ്രായമെന്നു സ്പഷ്ടമാണല്ലോ. മഹർഷിമാർ ജ്ഞാനചക്ഷുസ്സുള്ളവരാണെങ്കിൽ അവർക്കു് അനുമാനിക്കേണ്ടതായ ആവശ്യമില്ല. ജ്ഞാനചക്ഷുസ്സുകൊണ്ടു് അറിയാമെന്നു് അദ്ദേഹം ധരിക്കാഞ്ഞതിൽ അത്ഭുതംതോന്നുന്നു.

"അവർ ഭാവിയിൽ പുതിയ പുതിയ രോഗങ്ങൾ ആഹാരവിഹാരങ്ങളുടെ തകരാറുകൾകൊണ്ടു് കോപിക്കുന്നതുകളായ ത്രിദോഷങ്ങളുടെ വിചിത്രമായ വ്യാപാരങ്ങൾകൊണ്ടു് വന്നുചേരാമെന്നവർ നിശ്ചയിച്ചു. അങ്ങിനെ നിശ്ചയിച്ചപ്പോൾ ഉണ്ടാകുന്ന രോഗങ്ങൾക്കു് ചികിത്സ ചെയ്യേണ്ടതായി വരുന്നതുകൊണ്ടു് അതിനുള്ള മാർഗ്ഗവും നിർദ്ദേശിക്കേണ്ടതായിവന്നു. ഏതു പുതിയ രോഗം ഉണ്ടായാലും ത്രിദോഷങ്ങളെ അതിക്രമിക്കുന്നില്ല എന്നുള്ളതുകൊണ്ടു് ആ ദോഷങ്ങളെവച്ചുകൊണ്ടു്-രോഗം എന്തുമായിക്കൊള്ളട്ടെ—ചികിത്സിക്കുവാനുള്ളമാർഗ്ഗവും കാണിച്ചുതന്നു. അതാണു് "സഏവകുപിതോ ദോഷഃ" ഇത്യാദി ഭാഗങ്ങൾ. അല്ലാതെ ഹേതുവിപര്യയ ചികിത്സ ഉദ്ദേശിച്ചല്ല." ഇത്യാദികളായ മി. വാഗ്ഭടരുടെ പ്രലാപങ്ങളെ മുഴുവനും ഇവിടെ ഉദ്ധരിക്കുന്നില്ല. (തുടരും)

# വിഷയവിവരം.

സേവിക്കാം തേനിലും പിന്നെ സർവ്വാതീസാരനാശനം.
ചുക്ക ജീരകവും നല്ലകരപ്പും സമമായിഹ
മദയന്തി കതകവും അരച്ചുഗുളികീകൃതം
സേവിക്ക തൈരിലെന്നാകിൽ സർവ്വാതീസാരനാശനം.
തേററാമ്പരലരച്ചിട്ട് മോരുകാച്ചി അരിച്ചതിൽ
കലക്കീട്ടു കടിച്ചീടിൽ ഘോരപോക്കം നിലച്ചിടും.
ഞാവൽകുരുന്നിളേതായ മാവിൻെറതളിരും പുനഃ
കദളീവാഴതൻപൂവും കഷായം വച്ചുകൊണ്ടതിൽ
തേനും വീഴ്ത്തി കുടിച്ചീടിൽ ഘോരപോക്കു ശമിച്ചുപോം.
ഞെഴുകിൻപുട്ടിലും നല്ലപുളിയാറലുമൊപ്പമായ്
മോരിൽ മുക്കുടി സേവിച്ചാലതീസാരം ശമിച്ചുപോം.
ഞെഴുകിൻകാലിലെയുള്ളിലുള്ള പഞ്ഞി എടുത്തുടൻ
നൈക്കലത്തിൽ വറുത്ത് ട്ടു വയ്ക്കും മുക്കുടിയും ഗുണം
പുളിന്തൊലി ഇടിച്ചിട്ടു പിന്നെ നന്നായിപ്പിഴിഞ്ഞതിൽ
വരട്ടുതേങ്ങാപ്പാൽ ചേത്തു സേവിച്ചാൽ സരണം ഹരേൽ
സേവിയ്ക്കാമെണ്ണയിൽ കാക്കത്തിരുതാളിപിഴിഞ്ഞനീർ
മഞ്ഞളും പുളിയും നല്ലഅയമോതകമെന്നിവ
അരച്ചു മോരും മോരോളം വെള്ളവും ചേത്തു മെല്ലവേ
കുറുക്കിമലരിട്ടിട്ടു വെന്തകഞ്ഞി ഗുണംതുലോം.
കുടകപ്പാല പുളി എന്നിവററിൻ വേരിലെത്തൊലി
ഒപ്പം ചേത്തിട്ടു വയ്ക്കുന്ന കഷായമതിസാരജിൽ
അതിവിടയം കുടുരോഹിണി കുടകപ്പാലയരി വേരിലേ തൊലിയും
മുക്കുടിവെച്ചുകുടിച്ചാലന്നാളിൽ തന്നെ മാറുമതിസാരം.
കുടകപ്പാലവേരിന്മേൽതൊലി ഷഡംപലമെന്നിവ
അരച്ചു മൺ പൊതിഞ്ഞിട്ടു ചുട്ടെടുത്തു പൊടിച്ചതു
അഷ്ടചൂണ്ണത്തൊടൊപ്പം ചേത്തതു മോരിൽ കുടിക്കയും
വെണ്ണീറന്തുറപ്പിവ മുന്നപാത്രേ
കലക്കി നന്നായ് തെളിയിച്ച നീരാൽ
ഒഴക്കൊഴക്കിട്ടു എടുത്തുകൂട്ടി

ക്കൊട്ടക്കകൊള്ളാമതിസാരശാന്ത്യൈ
കഷായം നന്ന മുസ്താദി ദേവദാവ്വാദിയും ഗ്ണം
അയമോതകവും ചുക്കും മലർ കൂവളമാവണക്ക്
കടലാടി ഇവററിൻവേർ കൂട്ടി വച്ച കഷായവും
പുളിവേർതൊലി മുത്തങ്ങാ ചുക്കിവററിൻ കഷായവും
കടകപ്പാലവേമ്മേലെത്തൊലി നന്നായരച്ചതു
അഞ്ചാറിലകൾ വാട്ടീട്ട പൊതിഞ്ഞു പുറമേ പുന:
മൺ പൊതിഞ്ഞിട്ട നന്നായി ചുട്ട വേവിച്ചെടുത്തുടൻ
മണ്ണു നീക്കി പ്പിഴിഞ്ഞുള്ള രസമിന്തുപ്പുമായ് പിബേൽ
ഈവണ്ണം പലകപ്പയ്യാന്നിതൻ വേരു പിഴിഞ്ഞതും
കാട്ടുചേനയുമീവണ്ണം വെന്തെടുത്തു പിഴിഞ്ഞതും
ഇന്തുപ്പുമിട്ട സേവിച്ചാലതിസാരമിളച്ചപോം.
ഇരിവേലിയുടെ പത്രരസമെണ്ണയുമായ് പിബേൽ
സഹസ്രവേധി ഞെഴുകിന്നുള്ളിലേപ്പഞ്ഞിയും പുന:
ചാർങ്ങേരിവേരെന്നിതെല്ലാമൊപ്പം ചേർത്തിട്ടരച്ചതു്
ധാരോഷ്ണംചേർത്തു സേവിച്ചാലതിസാരം ശമിച്ചപോം.
കടലയവിയൻ മായാക്കും ജാതിക്കാ ചന്ദനംതാമരയില
ചാലിയവും
കൂട്ടിയുരുട്ടിയഗ്ളികകാഞ്ഞവെള്ളത്തിൽകൊട്ടകസെരണഹരം
കഞ്ഞി ശാർങ്ങേരിനീരാദി നല്ല മൂവിലയാദിയും
നെയ്യിൽ പാഠാദിയും നന്നു യവാന്യാദ്യപി ചൂണ്ണവും
പിന്നെ വിശ്വാദിയും നന്നു ഇതെല്ലാം സരണം ഹരേൽ

ഇതി അതിസാരചികിത്സ.

സഹസ്രവേധി നന്നായിപ്പൊടിച്ചിട്ടതു രാവിലെ
ധാരോഷ്ണത്തിൽ കൊടുക്കേണം രക്താതീസാരനാശനം
ചൂടുള്ളചോറുമിട്ടിട്ട മീതെ ഇന്തുപ്പുമിട്ടതിൽ
വെണ്ണവച്ചുരുകിത്തററാൽ ഇന്തുപ്പും നീക്കിയുൺകയും
ഞെരിഞ്ഞൻപുളിയും നല്ലഇഞ്ചിയും പുളിയാറലും
കരിന്തകാളിയും നന്നായ് പിഴിഞ്ഞുള്ളരസത്തില്

അത്രയും മോരുചേർത്തിട്ടു കാട്ടുതിപ്പലി കല്ക്കമായ്
നൈ ചമച്ചതു സേവിക്കാം രക്താതിസാരനാശനം
ജാതിക്കാ ചന്ദനവും താമരയില കൊട്ടയ്ക്ക ഇവനാലും
ക്രട്ടിയഗ്ഗുളികാ തൈരിൽസേവിക്കാം ചോരപോന്നതു
ശമിക്കും.

ഇതി രക്താതിസാരചികിത്സ.

## അഥ അർശശ്ചികിത്സ

മൂലരോഗമിതാറല്ലോ രണ്ടുജാതിയതായ് വരും
ബീജദോഷമതിന്നാലെ ഗർഭത്തിൽനിന്നുമെന്നതു്.
അപഥ്യസേവകൊണ്ടൊന്നുമിങ്ങനെ രണ്ടു ജാതിയാം
രണ്ടു ഭേദമതുണ്ടൊന്നു ശുഷ്കമായിട്ടുമൊന്നതു്;
ആർദ്രമായിട്ടുമീവണ്ണം രണ്ടു ഭേദമതിങ്ങനെ.
വാതത്താലും കഫത്താലുമുണ്ടാകുന്നതു ശുഷ്കമാം
പിത്തരക്തമിവററിന്നാലാർദ്രമാമരിശസ്സതും
അപഥ്യസേവകൊണ്ടുള്ളതാറുജാതിയതായ് വരും;
മൂന്നുദോഷത്തിനാൽ മൂന്നും സംസർഗ്ഗം സന്നിപാതജം
രക്തം കൊണ്ടുമതുണ്ടാകും വാതത്താലെങ്കിലങ്ങനെ
മന്ദനാം മെലിയുംപാരം കരുവാളിച്ചമേനിയാം
ചിന്തയും പാരമുണ്ടാകും ചെവികേളാതെയും വരും.
കാക്കത്തൊണ്ടിപ്പഴംപോലെ ചിലതങ്ങുളവായ് വരും.
കാർപാസത്തിൻഫലംപോലെ കണ്ടിടും ചിലതങ്ങിനെ
പിത്തത്താലുള്ളതെന്നാകിലരിശസ്സ ചുവന്നുപോം.
മഞ്ഞൾതൻ നിറമായിട്ടും യകൃൽഖണ്ഡത്തിലൊക്കെയാം
ദാഹവും പനിയും പിന്നെ സ്വേദവും ചൊറിവിത്തരം
പലതൊണ്ടിനിയും ചൊൽവാൻ മൂലത്തിലതു ചൊല്ലിടും.
കഫത്താൽ മൂലരോഗംതാൻ തരിച്ചൊട്ടുവെളുത്തിടും
ചുമയേങ്ങലുമുണ്ടാകും കുളിരും പനിയും വരും.
മൂന്നുനാളിതുവന്നീടിൽ മൂന്നുമായ് കണ്ടുകൊള്ളണം
രക്തത്താലുളവാകുമ്പോൾ പിത്തത്തിന്നുള്ള ലക്ഷണം.

കച്ചിട്ടം വായതെപ്പോഴം പനിയും പുളിതെക്കലും
ഇങ്ങനെയുളവായിടിൽ ചൊല്ലാമങ്ങ ചികിത്സകൾ
എരുമച്ചാണകംകൊണ്ട കിഴികെട്ടീട്ടു കാച്ചുക
പുറത്തുവന്ന മൂലം പോമകത്തുള്ള കടച്ചിലും
എരിക്കിൻവേരഗ്നിപത്രമുള്ളിതൻതൊലി ചാണകം
എണ്ണക്കൂട്ടിപ്പുകയ്ക്കേണം മൂലത്തിന്മേലുമിങ്ങനെ.
ക്ഷാരംകൊണ്ട ശമിപ്പിക്കാമൎശ്ശസ്സാദിയതായതു്
കള്ളിപ്പാലിലരച്ചിട്ടു് തേക്കണം പച്ചമഞ്ഞള്
കോഴിതൻകാഷ്ഠവും പിന്നെ തിപ്പലീ മഞ്ഞൾ കുന്നിയും
ഗോമൂത്രത്തിലരച്ചിട്ടു് ക്ഷാരം തേക്കരിശസ്സിനു്
കള്ളിപ്പാലുമെരിക്കിൻപാൽ ചുക്കമെന്നിവയൊപ്പമായ്
ക്ഷാരമെന്നിവ കൊണ്ടീടാമാൎദ്രമാമരിശസ്സിനു്
യവാഷം ജീരകം ചുക്കം വിലാപമെന്നിവ സംപ്രമായ്
കഴഞ്ചാറങ്ങുകൊണ്ടിട്ടു് പാടമൂലമതാറുമായ്
കഷായം വച്ചു സേവിച്ചാൽ മൂലരോഗം ശമിച്ചുപോം.
ആവിൽകരുന്ന വഷാഭ്ര കടുക്കാ കൊട്ടവേലിയും
ചുക്ക തിപ്പലിയിന്തുപ്പും കൂട്ടിക്കൊണ്ട കഷായമാം
ചന്ദനം ചൂണ്ടതൻവേരും ഭാവി കടജബീജവും
കൊടിത്തുവയതിൻവേരും വേപ്പിൻതോലുമുശീരവും
ലവങ്കത്തോലുമായിട്ടു് കഷായം വച്ചു സേവയേൽ
രക്തത്താലുളവായുള്ള അൎശസ്സിനിതു കൊള്ളുക.
കാട്ടുചേന പതിനാറുപലം കൊണ്ടതിന്നേപ്പുനഃ
കാടിവീഴ്ത്തി പ്പുഴുങ്ങീട്ടങ്ങുണക്കീട്ടു പൊടിക്കണം
അഗ്നിയെട്ടുപലം നന്നായ് ശുദ്ധിചെയ്തു പൊടിക്കണം
ചുക്ക രണ്ടുപലം വേണം പലമൊന്നൂഷണം തഥാ
പലം വിംശതി കൊണ്ടിട്ടു ഗുളം പിന്നെയുരുക്കുക
ഇളക്കി പ്പാകമാകുമ്പോൾ പൊടിയൊക്കെയുമിട്ടതിൽ
വാങ്ങിക്കൊണ്ടതുരുട്ടീട്ടു് സേവിച്ചീടുക നിത്യവും
മൂലരോഗം ശമിച്ചീടാനെത്രയും പരമൗഷധം
സൂരണാദിയിതെന്നല്ലോ നാമം ചൊന്നതു മാമുനി.

VAIDYA SARATHY.

*Regd. No. M. 3579 & T. 102.* *November 1947.*



Printed and Published by C. G. Govinda Pillay at the Vaidya Sarathy Press, Kottayam.